

കൊച്ചി
വീരകേരളവർമ്മ തമ്പുരാൻ
തിരുമനസ്സുകൊണ്ടു്

അവിടവിടെ ചില അപശബ്ദപ്രയോഗങ്ങൾ കാണുന്നുണ്ടെന്നും പറയേണ്ടിയിരിക്കുന്നു.

## കൊച്ചി വീരകേരളവർമ്മതമ്പുരാൻ.

൯൮൪ ധനുമാസം ൨൦-ാംതിയതി വെള്ളാരപ്പള്ളിയിൽ വലിയതമ്പുരാൻ തീപ്പെടുകയും, അവിടുത്തെ സഹോദരനായ വീരകേരളവർമ്മ ഇളയതമ്പുരാൻ സിംഹാസനാരൂഢനാവുകയും ചെയ്തു. അവിടുത്തെ കാലത്താണ് കൊച്ചിയിലെ ഭരണയന്ത്രം പരിഷ്കൃതമായ്ത്തീർന്നതു്. നാടുവാഴികളുടേയും മറ്റു പ്രഭുക്കന്മാരുടേയും അധികാരങ്ങൾ നിർത്തൽ ചെയ്തും രാജ്യത്തെ കോവിലകത്തുംവാതിലുകളായി വിഭജിച്ചു് ഓരോന്നിന്റേയും കാര്യാന്വേഷണത്തിനു് കാര്യക്കാരെ നിയമിക്കുക, സിവിൽവ്യവഹാരങ്ങൾ കേട്ടു തീർച്ച ചെയ്യുന്നതിന് തൃപ്പൂണിത്തുറയും തൃശ്ശിവപേരൂരും ഓരോ കോടതിയും എറണാകുളത്തു് അപ്പീലധികാരത്തോടുകൂടിയ ഒരു ഹജൂർകോടതിയും സ്ഥാപിക്കുക, ഉദ്യോഗത്തിൽനിന്നു പിരിയുന്നവർക്ക് പെൻഷൻ ഏർപ്പെടുത്തുക, ജനപീഡാകരങ്ങളായ ചുങ്കങ്ങൾ നിർത്തുക, നിരത്തുകൾ, പാലങ്ങൾ മുതലായവ നിർമ്മിക്കുക, ഇത്യാദി പരിഷ്കാരങ്ങൾ അദ്ദേഹം നടപ്പിൽ വരുത്തി. ഈ വിഷയത്തിൽ റസിഡണ്ടായ കർണ്ണൽ മൺറോവിന്റെ ഉപദേശവും ഉണ്ടായിരുന്നു.

൯൯൩-ൽ സിവിൽക്കോടതികൾ വീണ്ടും പരിഷ്കരിക്കപ്പെട്ടു. മുമ്പുണ്ടായിരുന്ന ചെറിയ കോടതികൾ ജില്ലാക്കോടതികളായും ഹജൂർക്കോടതി അപ്പീൽകോടതിയായും രൂപാന്തരപ്പെട്ടു. കാര്യക്കാർ എന്ന പേർ നിർത്തപ്പെട്ടിട്ടു്, തൽസ്ഥാനത്തു് തഹശീൽദാർ ഉദ്യോഗം ഏർപ്പെടുത്തി. ദിവാനായ നഞ്ചപ്പയ്യന്റെ ഉത്സാഹത്താൽ റവ. ജെ. ഡാസൺ എന്ന പാതിരി മട്ടാഞ്ചേരിയിൽ ഒരു ഇംഗ്ലീഷ് പള്ളിക്കൂടവും ഇംഗ്ലീഷ് വൈദ്യശാലയും സ്ഥാപിച്ചു. ഗോവസൂരിപ്രയോഗം നടപ്പിൽ വരുത്തി. അടിമകളോടു് അവരുടെ ഉടമസ്ഥന്മാർ നിർദ്ദയം പെരുമാറിവന്നതിനാൽ അവരെ സർക്കാർവഴിക്കല്ലാതെ വില്ക്കുന്നതു് കുററകരമാണെന്നു് വിളംബരം പ്രസിദ്ധ

പ്പെടുത്തി. ൯൭൯-ൽ പുതിയ കണ്ണെഴുത്ത് ആരംഭിച്ചു. തിരുവിതാംകൂറുമായി നടന്നുകൊണ്ടിരുന്ന അതിർത്തിത്തർക്കം പറഞ്ഞുതീർത്തു.

൧൦൦൩ കർക്കടകം ൨൭-ാം- തൃപ്പൂണിത്തുറ വച്ച് അവിടുന്നു തീപ്പെട്ടു.

ഈ തമ്പുരാൻ മഹാവിദ്വാനും കവിയുമായിരുന്നതിനു പുറമേ പണ്ഡിതന്മാർക്കും കവികൾക്കും ഒരു കല്പവൃക്ഷവുമായിരുന്നു. അവിടത്തേക്ക് കഥകളി കാണുന്നതിൽ വലിയ താല്പര്യമുണ്ടായിരുന്നതിനാൽ, പ്രതിദിനം ഓരോ കഥ വിരചിച്ച് അരങ്ങേറ്റം നടന്നിരുന്നുവെന്നാണ് ഐതിഹ്യം. നൂറിൽപരം കഥകൾ രചിച്ചിട്ടുള്ളതായി പറഞ്ഞുവരുന്നു. ഇതിൽ എത്രത്തോളം പരമാർത്ഥമുണ്ടെന്ന് അറിയുന്നില്ല. അവിടത്തേക്ക് പ്രത്യേകം ഒരു കഥകളിയോഗം ഉണ്ടായിരുന്നതിനു പുറമേ കപ്ലിങ്ങാടന്റെ ശിഷ്യപരമ്പരയിൽ പെട്ട പ്രസിദ്ധ നടന്മാരെ കടത്തനാട്ടിൽനിന്നും വരുത്തി കളിപ്പിക്കുകയും അവർക്ക് പാരിതോഷികങ്ങൾ നല്കുകയും ചെയ്തുവന്നു.

കൊട്ടാരം ഈടുവെപ്പിൽ അവിടത്തെ കൃതികളായ അമ്പതോളം കഥകൾ ഉണ്ടെന്നു പറയുന്നു. എന്നാൽ കൊച്ചീ ഭാഷാപരിഷ്കരണക്കമ്മറ്റിക്കാർ ഈ കൃതികളുടെ പ്രസാധനവിഷയത്തിൽ അലസത കാണിക്കുന്നതു പരിതാപകരമായിരിക്കുന്നു. ഗജേന്ദ്രമോക്ഷം സന്താനഗോപാലം തുടങ്ങിയ ഒട്ടു വളരെ കഥകൾ അടങ്ങിയ ഒരു താളിയോലഗ്രന്ഥത്തിന്റെ അവസാനത്ത് 'കൊല്ലം ൧൦൦൩-ാമാണ്ട് കർക്കടകമാസം ൨൭-ാം- കൃഷ്ണപക്ഷത്തിൽ നവമിയും തിങ്കളാഴ്ചയും കാർത്തികനക്ഷത്രവും കൂടിയ ദിവസം ഉച്ചതിരിഞ്ഞു നാല് അടിയാകുമ്പോൾ ഈ മഹാരാജാവ് തൃപ്പൂണിത്തുറ വച്ച് തീപ്പെട്ടുപോകുകയും അദ്ദേഹം മഹാജ്ഞാനിയാകകൊണ്ട് സ്വർഗ്ഗത്തെ പ്രാപിച്ചു എന്നു നിശ്ചയം.' എന്ന് ഒരു കുറിപ്പുള്ളതായി കട്ടമറ്റേരി നാരായണപ്പിഷാരടി എം. എ. അവർകൾ പ്രസ്താവിച്ചിരിക്കുന്നു. തമ്പുരാന്റെ കൃതികളായി അദ്ദേഹം കൊടുത്തിട്ടുള്ള കഥകളുടെ ഒരു പട്ടിക ഇവിടെ പകർത്തിക്കൊള്ളുന്നു.

വടക്കൻകിരാതം എന്നൊരു കഥ ഇപ്പോഴും ആടിവരാറുണ്ടു്. അതിൽ ഒരു ഭാഗം പി. ഗോവിന്ദപ്പിള്ള അവർകൾ ഉദ്ധരിച്ചും കാണുന്നു.

'ലീലാകിരാത ഹരിനന്ദനയോരസ്മമാനീം
കോലാഹലേന ഭയദേ സമരേ പ്രവൃത്തേ
കാലാന്തകശ്ച വിജയശ്ച സമീയുഷീ സാ
ശൈലാധിരാജതനയാ വചനം ബഭാഷേ.
പോരും പോരും രണമഹോ; തപം
പോരും പോരും.
അർജ്ജുനനെക്കൊല ചെയ്യരുതെന്നുടെ
നിർജ്ജരനായകനാഥ ദയാലോ' (പോരും പോരും)
(അർജ്ജുനനോടു്)
'ബാല പാണ്ഡുസുത മഹാമതേ
കാലകാലനിവൻ ശൂലം കഠാരം പരശു ധരിച്ചൊരു
ഫാലവിലോചനനേഷ പുരാരി' (പോരും പോരും)

ഈ കൃതി തമ്പുരാന്റേതായിരിക്കുമോ എന്തോ? ഒരു സുന്ദരീസ്വയംവരവും പ്രകാശിതമായിട്ടുണ്ടു്. കവിത നന്നായിരിക്കയും ചെയ്യുന്നു.

### കല്ലൂർ നമ്പൂരിപ്പാടു്.

കല്ലൂർമന കൊച്ചീസംസ്ഥാനത്തു് തൃശ്ശിവപേരൂരിനു സമീപം ആവണശ്ശേരിയിലാണു്. കല്ലൂർ നമ്പൂരിപ്പാടന്മാർ എല്ലാം മാന്ത്രികവിദ്യയിൽ അഖിലകേരളപ്രഖ്യാതി സമ്പാദിച്ചിരുന്നു. 'ബാലിവിജയം' ആട്ടക്കഥയുടെ കർത്താവു് മാന്ത്രികനായിരുന്നതിനു പുറമെ വ്യുൽപന്നനുമായിരുന്നു. ഇദ്ദേഹത്തിന്റെ ജീവിതകാലം ൯൫൦–നും ൯൯൦–നും മദ്ധ്യേ ആയിരുന്നു എന്നു് ഭാഷാചരിത്രകർത്താവും ൯൨൫–നും ൧൦൦൦–ാമാണ്ടിടയ്ക്കും ആണെന്നു് മി. നാരായണപ്പിഷാരടിയും പറയുന്നു. ബാലിവിജയം കഥകളിയുടെ തോടയത്തിൽ നിന്നും കവിയെപ്പററി ചിലതെല്ലാം ഗ്രഹിക്കാം.

'യസ്യാന്തഃസ്ഫുരണം കരോതി സതതം സാക്ഷാദനന്തോ ഹരി
ശ്രീശോ യസ്സമനോജനാപ്പിതമഹാരത്നാശ്ചഹസ്തപ്രാളികഃ

ഗംഭീരോ ജനകസ്ത്രിയോ/പ്യലമധൃഷ്യശ്ചാഭിഗമ്യോ ഗുണാം
സോയം ഭാതി ഗുണാർണ്ണവോ/തിസരസഃ ശ്രീമാടപൃഥ്വീപതിഃ'
എന്നു കീർത്തിതനായിരിക്കുന്നതു് ശ്രീവീരകേരളവർമ്മരാജാവായിരിക്കണം.

> 'ശ്രീഭദ്രരാഘവമുഖാശ്ച കൃപാർദ്രചിത്താ
> നിത്യം ദിശന്തു ഗുരവോ മമ മംഗലാനി'

ഇതിൽനിന്നു് അദ്ദേഹം സംസ്കൃതം പഠിച്ചതു് പണ്ഡിതാഗ്രണിയായിരുന്ന ദേശമംഗലത്തു് ഉഴുത്ര വാര്യരുടേയും തച്ഛിഷ്യനായ കുഞ്ഞിട്ടി രാഘവൻനമ്പ്യാരുടേയും അടുക്കൽനിന്നാണെന്നു കാണാം. ഉഴുത്ര വാര്യർ ഹോരയുടെ വ്യാഖ്യാതാക്കളുടെ കൂട്ടത്തിൽ അത്യുന്നതസ്ഥാനം അർഹിക്കുന്ന 'വിവരണ'ത്തിന്റെ കർത്താവായിരിക്കുമോ എന്തോ?

ബാലിവിജയം കഥകളിയുടെ സാക്ഷാൽ പേരു് 'രാവണബന്ധനം' എന്നാണു്. അതു് കൊച്ചീരാജാവിന്റെ പ്രേരണനിമിത്തമാണു് നിർമ്മിച്ചതെന്നു്,

'സോയം ഭാതി ഗുണാർണ്ണവോ/തിസരസഃ ശ്രീമാടപൃഥ്വീപതിഃ' എന്നു കഴിഞ്ഞതു്

> 'തദന്തികസ്ഥേന സമാത്ര കേനചി-
> ദ്വിജന്മനാ കൌശികഗോത്രജന്മനാ
> വിരച്യതേ രാവണബന്ധനാഭിധാ
> കഥാ വിനോദായ തദീയസന്നിധൌ'

എന്നു പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു മനസ്സിലാക്കാം.

ആടാൻ കൊള്ളാവുന്ന അപൂർവം ചില കഥകളുടെ കൂട്ടത്തിൽ ഒന്നാണു് രാവണബന്ധനം അഥവാ ബാലിവിജയം. കവിതയും അതിമനോഹരമായിട്ടുണ്ടു്. കഥയെ ചുരുക്കി ഇവിടെ വിവരിക്കാം.

ഇന്ദ്രൻ 'കേളിയേറുമിന്ദ്രാണിയാം നാളീകാക്ഷിതന്നെ ലാളനം ചെയ്തുകൊണ്ടു്' മണിമയമായ രമ്യഹർമ്മ്യത്തിൽ വസിക്കുന്നു.

വൈകാതെ വിളിയ്ക്ക പോരിനായ്
സമരമെല്ലതിന്ന സുരപതി വരികിൽ
സംശയവുമുണ്ടാം ബാധിപ്പതിനും.
ചന്തമേറും ബാലക നീയന്തികേ നിന്നീടിൽ പോരും
ബന്ധിക്കാമവനെ ക്ഷണത്തിൽ—ശങ്കതികണ്ടുന്ന
ബാധകങ്ങൾ മറ്റൊന്നും വേണ്ട'

എന്നു പറഞ്ഞു് അമരാവതിയിലേക്കു പുറപ്പെടുന്നു.

'നിർജ്ജരകീടപുരന്ദര നിന്നുടെ
ഗർജ്ജനങ്ങൾ പോരും.
കൈലാസാചലമൂലവിലോലന-
ലോലസമുത്ഭവ നീലകിണാങ്കിത-
സാരലോചനകരജാലപ്രകരണ
ലീലാരണമിതമരലോകയ നീ'

എന്നിങ്ങനെ പോരിനായി അടുത്ത രാവണനോടു്,

'ശൈലപ്രകരവിശാലപതത്ര-
സലീലനികൃന്തനലോലമലീയക-
രാലംകൃതകലിശേന മെദ്ഗള-
നാലജാലമിഹ വിദലയാമ്യഹം'

എന്നു പറഞ്ഞുകൊണ്ടു് ഇന്ദ്രൻ എതിരിടുന്നു. ഇവിടെ മാധുര്യവ്യഞ്ജകമായ 'ല'കാരത്തിന്റെ ആവർത്തനം വീരരസത്തിന്റെ ഉൽക്കർഷത്തിന് ബാധകമായിരിക്കുന്നു എന്നു് രസജ്ഞന്മാർ പറഞ്ഞേയ്ക്കും. എന്നാൽ ഈ പദത്തിന്റെ ആദ്യഭാഗം എല്ലാം പരുഷാക്ഷരനിബിഡമായിരിക്കവേ, കവി എന്തിന് ഇങ്ങനെ രീതി മാററി എന്നാലോചിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ ഔചിത്യം പ്രത്യക്ഷപ്പെടുന്നതു്. 'ലീലാരണമിതമരലോകയ' എന്നു രാവണനും 'ശൈലപ്രകരവിശാലപതത്ര സലീലനികൃന്തനലോല'മാണ് തന്റെ 'കരാലംകൃതകലിശ'മെന്നു് ഇന്ദ്രനും പറഞ്ഞിട്ടുള്ളതിൽനിന്നും ഇരുവരും ഈ യുദ്ധത്തെ കേവലം ലീലയായിട്ടേ ഗണിക്കുന്നുള്ളൂ.

വെന്ന് സ്പഷ്ടമാണല്ലോ. ആ ലീലാബുദ്ധിയെ പ്രകാശിപ്പിക്കുന്നതിന് 'ല'യുടെ ആവർത്തനം സഹായിക്കയും ചെയ്യുന്നു.

ആയോധനത്തിൽ ദശമുഖൻ പിൻവാങ്ങിയതു കണ്ട് മേഘനാദൻ മായാബലത്താൽ ഇന്ദ്രനെ ബന്ധിച്ച് പിതാവിനെ കാഴ്ചവയ്ക്കുന്നു. ഇന്ദ്രന്റെ ഈ അവസ്ഥ കണ്ട് ദേവന്മാർ ദുഃഖിക്കുന്നു. കമലാസനൻ ഈ വാർത്ത അറിഞ്ഞ് അതിവേഗത്തിൽ രാവണസന്നിധിയിൽ ചെന്ന് ഇന്ദ്രനെ മോചിപ്പിക്കുന്നു. 'നിശാചരകൃതവ്യളീകസംഖിന്നനാ'ത്താൽ ലജ്ജാനമ്രമുഖനായിരിക്കുന്ന ദേവേന്ദ്രനെ നാരദൻ വന്ന് പല വിധത്തിലുള്ള സാന്ത്വനവാക്കുകളാൽ സമാധാനപ്പെടുത്തുന്നു.

'സമ്മതമെല്ലാവർക്കും നിങ്ങൾ തമ്മിലുള്ള ശക്തിഭേദം.
ബ്രഹ്മവരബലംതന്നെ ജിഷ്ണുമവൻ ജയിച്ചതും,
എങ്കിലുമിന്നവരുടെ ദുഷ്കൃതികൾ തീർത്തീടുവാൻ
എങ്കലൊരുപായമിപ്പോളുള്ളതറിയിക്കുന്നുണ്ടു കേൾക്ക.
ശക്തനാകുന്നൊരു തവ പുത്രനായ ബാലിയോടു
യുദ്ധസംഗതിയുണ്ടാകും സിദ്ധിച്ചീടും കാര്യമപ്പോൾ.
വാനരത്തോടെതിർക്കുമ്പോൾ മാനഹാനിയവനുണ്ടു
ന്യൂനമതിനുണ്ടു ശാപം ഞാനറിഞ്ഞിരിക്കുന്നല്ലോ'

എന്ന നാരദേരിതം കേട്ട് അദ്ദേഹം പ്രസന്നനാകുന്നു.

രാവണൻ മണ്ഡോദരിയോടുകൂടി സപ്രപുരത്തിൽ രമിച്ചുകൊണ്ടിരിക്കെ, നാരദൻ ചെന്ന് ബാലിയോട് വൃത്താന്തമൊക്കെയും അറിയിച്ചിട്ട് നേരേ ലങ്കയിൽ എത്തുന്നു. രാവണൻ അദ്ദേഹത്തെ യഥോചിതം പൂജിച്ചിരുത്തിയിട്ട്,

'ആരാനുമിനി മമ വൈരികളായി ലോകേ
പോരിനു വന്നീടുവാൻ വീര്യമുള്ളവരുണ്ടോ'?

എന്നു ചോദിക്കുന്നു.

'ആരുമില്ല തവ തുല്യനായൊരു
പൂരുഷനെന്നു ധരിച്ചാലും.
വീരൻ മഹാരണശൂരൻ ഭവാനതി-
ധീരന്മാരൻ ഗംഭീരൻ മഹാരഥൻ

കാരുണ്യകരവീര്യബലസാരം കൃഷ്ണനെ
ശരാസനാർപ്പണം ചെയ്താൽ ചൊൽവിൻ?

എന്നിങ്ങനെ അഭിപ്രായം ചോദിക്കുന്നു.

'കാലാരാതി വസിച്ചരുളുന്നൊരു
കൈലാസമതങ്ങിളക്കിയ ഖലനെ
കാലപുരത്തിനയപ്പതിനിന്നൊരു
കാലവിളംബനമരുതേ തെല്ലും.
മോക്ഷാപേക്ഷി മഹാജനങ്ങൾക്കു
രൂക്ഷാശയനാം രാക്ഷസവരനെ
വീക്ഷണസമയേ ശിക്ഷിപ്പതിനിഹ
കാൽക്ഷണമരുതരുതപേക്ഷ മഹാത്മൻ'

എന്ന് സുഗ്രീവാദികൾ ഉപദേശിക്കുന്നു. അനന്തരം അനന്തരകരണീയം എന്തെന്ന് മനസ്സിൽ ഉറച്ചുകൊണ്ട് മഹാബലവാനായ ബാലി കിഴക്കേസമുദ്രം പ്രാപിച്ച് കൃതനിയതതർപ്പണനായിട്ട്, നേരെ ദക്ഷിണാബ്ധിയിൽ ചെന്ന് കുളിച്ച് കല്പമന്ത്രങ്ങളെക്കൊണ്ടു തർപ്പിച്ചു ശേഷം ആ സമുദ്രത്തിന്റെ ഗാംഭീര്യം നോക്കി ഇങ്ങനെ വിചാരിക്കുന്നു.

'അംഭോധിതന്നുടയ ഗാംഭീര്യമോർത്തു മമ
സമ്പ്രതി കുതൂഹലം സംഭവിക്കുന്നു.
തുംഗതരമല്ലൊ ഗിരിശൃംഗനിഭകല്ലോലം
അങ്ങിതാ വരുന്നു ബഹുഭംഗിയോടെ.
വിക്രമികളായ ചില നക്രമകരാദികൾ
ചക്രച്ചുഴിയിൽ പുക്കു വിക്രമിക്കുന്നു
അത്യത്ഭുതങ്ങളാലത്ര മരുവുന്നവനു
നേത്രസുഖമെപ്പൊഴും സിദ്ധിക്കുമല്ലോ'

അപ്പോൾ രാവണന്റെ ഛായ സമുദ്രത്തിൽ കണ്ടിട്ട്,

'പത്തു മുഖമുണ്ടിവനു ഹസ്തങ്ങൾ വിംശതിയും
രാത്രിഞ്ചരാധിപതി രാവണനെന്നല്ലോ.
നാരദനുമുണ്ടു മമ സാരമില്ലെന്നാക്കി
നേരെനില്ലാതെനിന്നു ചാരവെ വരുന്നു.

മമ ജനകനധികമവമാനങ്ങൾ ചെയ്തതിനു
മനസി കൃപ കൂടാതെ മർദ്ദിപ്പനിവനെ.
ഉടനുമിതു തൃപ്തയേ സകലസുരതൃപ്തയേ;
ഉദധിശയനൻ പ്രസാദിക്ക പരമാത്മാ'

എന്നു വിചാരിച്ച് അദ്ദേഹം തപസ്സു തുടങ്ങുന്നു.

രാവണനപ്പോഴും ഭയം ജനിച്ചുതുടങ്ങുന്നു. നാരദനാകട്ടെ

'കണ്ടതെന്തുമില്ല സാരമിപ്പോൾ
മണ്ടുമല്ലോ നമ്മെക്കണ്ടാൽ.
ഉണ്ടൊരാശ്ചര്യം—പിന്നെ ചെന്നു കരം-
കൊണ്ടു പിടിക്കുമ്പോളിളകപ്പെട്ടും.
നിശ്ചലനായിട്ടു ചെന്നു—മന്ദം
പുച്ഛമങ്ങു പിടിച്ചാലും.
വിച്യുതസാമർത്ഥ്യനാകുമിന്നേരം
നിശ്ചയമിങ്ങനെ ജാതിസ്വഭാവമാം'

എന്നിങ്ങനെ പ്രേരിപ്പിക്കുന്നു. രാവണൻ 'സഞ്ജാതവിസ്മയഭയ
നായിത്തീരുകയാൽ,

'എന്തിനു വൃഥാ ഞാനൊരു ബന്ധമില്ലാത്തുള്ള കാലം
ചിന്തിച്ചു വിഷാദിക്കുന്നു പിന്തിരിക നല്ലൂ'

എന്നുപോലും വിചാരിച്ചു പോകുന്നു. എന്നാൽ അടുത്ത നിമി
ഷത്തിൽ,

'ഹന്ത ഹന്ത ദശമുഖൻ പിന്തിരിഞ്ഞു പോയീടുമോ?
ബന്ധിപ്പനിവനെയിപ്പോളന്തരമില്ലേതും'

എന്നുരച്ചുകൊണ്ട് അവൻ ബാലിയെ സ്പർശിച്ച മാത്രയിൽ
ലാംഗൂലത്താൽ ബദ്ധനായിത്തീരുന്നു. തുഷ്ടനായ മുനി മ
യുകയും ചെയ്യുന്നു.

ഈ നിലയിൽ കാലം കുറെ കഴിയുന്നു. പിതാവിന്റെ
അവസ്ഥ എന്തെന്ന് അറിഞ്ഞുവരാൻ ഇന്ദ്രജിത്ത് ദൂതന്മാരെ
അയയ്ക്കുന്നു. അവരിൽ നിന്ന് വിജ്ഞാതവൃത്താന്തനായ മേഘ
നാദൻ,

കിമപി ച തിരിഞ്ഞു — കണ്ടവനറിഞ്ഞു.
സ്വാന്തത്തിലേറിയൊരു സന്തോഷമോടവനു
അനുമതിയില്ലാതെ പറഞ്ഞു.

ബാലി ഒന്നും അറിഞ്ഞില്ലെന്ന മട്ടിൽ പറഞ്ഞ വാക്കുകൾ അതിനിശിതങ്ങൾ തന്നെ.

'പക്ഷിശ്രേഷ്ഠരാജനെവരു — പാകാരാതി തന്നെ
ബാധിച്ചു സമർത്ഥൻ തങ്കൽ താതനോ നീ?
കൈലാസമെടുത്തു നിജ പാണികളിൽ പല
ലീലാവിനോദങ്ങൾ ചെയ്ത വീരനോ നീ?
എന്തിനിഹ നമ്മുടെയ ബാഹുബലത്തിൽ വന്നു
ഖേദം പറഞ്ഞീടുക നീ കാര്യമെല്ലാം.
ശബ്ദമൊന്നു കപിയുടെ പൃഷ്ഠഭാഗം തന്നിൽ
ഇപ്പോളൊരു രസികനാകുന്നതിനകം?
അംഗുലികാപാവകന്മാർ നിന്റെ അട്ടഹാസങ്ങൾ കേട്ടാൽ
മണ്ടുമെന്നു ചിലർ ചൊല്ലിക്കേട്ടു ഞാനും.
എത്ര നാളുണ്ടിഹ വന്നുകൂടിയെന്നു ചൊല്ലു,
അത്ര തവ കാന്തനായ പുത്രനിപ്പോൾ?'

ഈ വാക്കുകൾ കേട്ട് ലജ്ജിതനായ രാവണൻ ക്ഷമാപണം ചെയ്യുന്നു. നാരദൻ സുരേന്ദ്രപാർശ്വം പ്രാപിച്ച് മദ്ധ്യേസഭം 'നക്തഞ്ചരബന്ധനാദിവൃത്ത'ത്തെ വർണ്ണിച്ചു കേൾപ്പിക്കുന്നതിനോടുകൂടി കഥ അവസാനിക്കുന്നു.

ബാലിവിജയം കൂടാതെ മധുകൈടഭവധവും, സുമുഖീസ്വയംവരവും, സ്വാഹാസുധാകരവും ഈക്കവി തന്നെ രചിച്ചിട്ടുണ്ടെന്ന് ഭാഷാചരിത്രകാരൻ പറയുന്നു. അവ അത്ര പ്രസിദ്ധങ്ങളല്ല.

ഈക്കവി തന്നെ 'അജാമിളമോക്ഷം' പത്തുവൃത്തം കൈകൊട്ടിക്കളിപ്പാട്ടും രചിച്ചിട്ടുണ്ട്.

## എടവട്ടിക്കാട്ടു നമ്പൂരിമാർ.

ഈ രണ്ടു സഹോദരന്മാരും കുന്നത്തുനാട്ടു താലൂക്കിൽ പാറക്കോട്ടു എന്ന സ്ഥലത്തുകാരാണ്. ഇവരും കൊച്ചീ വീരകേരളവർമ്മതമ്പുരാന്റെ ആശ്രിതന്മാരായിരുന്നു. ജ്യേഷ്ഠസഹോദരനായ നാരായണൻനമ്പൂരി ശ്ലോകാർത്ഥം പറയുന്നതിനു വിരുതനായിരുന്നത്രെ. രുക്മിണീസ്വയംവരം സംസ്കൃതപ്രബന്ധം ഇദ്ദേഹത്തിന്റെ കൃതിയാകുന്നു.

കാർത്തികതിരുനാരം തമ്പുരാന്റെ കാലത്തു് ഈ രണ്ടു നമ്പൂരിമാരും തിരുവനന്തപുരത്തു വന്നു് അവിടുത്തെ അഭിനന്ദനത്തിനു പാത്രമായതായി മിസ്റ്റർ ഗോവിന്ദപ്പിള്ള പ്രസ്താവിക്കുന്നു. അവരുടെ കൃതികളായി ബാണയുദ്ധം, വൈശാഖപുരാണം എന്നു രണ്ടു് ആട്ടക്കഥകൾ ഉണ്ടെന്നും അവ അപ്രകാശിതങ്ങളാണെന്നും അദ്ദേഹം പറയുന്നുണ്ടു്.

'രാജാ കിമിന്ദുരപി നാസ്തി മനോഹരശ്രീ
നക്ഷത്രപോ നവസുധാവിഭവൈകഹേതുഃ
നാളീകസംഗമതിവനമിതബന്ധു
രാജാ പരം വിജയതേ ഭുവി രാമവർമ്മാ.

ലക്ഷ്മീഃ കിം ത്വം കൃപാണീകൃതി തവ ദയിതാ—
സ്സന്തി രാജേന്ദ്ര കിന്തു—
സ്താസ്വേകാപി ക്ഷണാർദ്ധം ന നിവസതി നരവര
സന്നിധൗ മിത്രഭേദാ
ദൃഷ്ട്വാ രാജ്യാന്തരിതാനാം വസതിഷു ദയിതാ
മദ്ധ്യമാ ഭിക്ഷുദാരാ—
സ്ത്വത്ത്യാഗാനാം [illegible] വിരമതി വിമത—
ക്ഷ്മാഭൃതാം [illegible].'

ഈ പദ്യങ്ങൾ അനുജൻനമ്പൂരി കാർത്തികതിരുനാരം തമ്പുരാനു് സമർപ്പിച്ചവയാണു്. ഇവരുടെ ജീവിതകാലം ൯൭൫-നും ൧൦൦൦-ാമാണ്ടിനു് ഇടയ്ക്കാണെന്നു വിചാരിക്കാം.

കല്ലേക്കുളങ്ങര രാഘവപ്പിഷാരടി.

ഇദ്ദേഹത്തിന്റെ ജീവചരിത്രസംക്ഷേപം പാട്ടുകളെപ്പററി പ്രതിപാദിക്കുന്ന അടുത്ത അദ്ധ്യായത്തിൽ വിവരിക്കുന്നതാണു്. ഇക്കവി രാവണോത്ഭവം, നളചരിതം എന്നു രണ്ടു കഥകൾ രചിച്ചിട്ടുണ്ടത്രേ. അവ രണ്ടും കൊച്ചി വീരകേരളവർമ്മതമ്പുരാന്റെ ആജ്ഞാനുസൃതമാണെന്നും കാണുന്നു. രാവണോത്ഭവം ആടാറുണ്ടു്. ശബ്ദാഡംബരത്തിൽ കവിയ്ക്കു വലിയ ഭ്രമമായിരുന്നു. എന്നാൽ രസപോഷണത്തിലും ശ്രദ്ധ പതിപ്പിക്കാതിരുന്നിട്ടില്ല. ഒന്നു രണ്ടു് മാതൃകകൾ മാത്രം കാണിക്കാം.

ധന്യാസി.

സാഹസമോടമർചെയ്യുന്നൊരായെന്നി നരാധിപന്മാരെ
സംഹരിച്ചീടുന്നില്ലെങ്കിൽ മറിച്ചീടുന്നു—ഭവാൻ

സന്താനഗോപാലം ഭക്തിരസം തുളുമ്പുന്ന ഒരു കഥയാണു്. ധാരാളം പ്രസിദ്ധിയും അതിനുണ്ടു്. ഒന്നു രണ്ടു പദങ്ങൾ ഉദ്ധരിക്കാം.

ശ്രീകൃഷ്ണവിജയസംവാദം.

ശ്രീകൃഷ്ണൻ:

'ശ്രീമൻ സഖേ വിജയധീമൻ
സകലഗുണധാമൻ, സ്വാഗതമോ സ്വധാമൻ
സോമൻ ത്രിജഗദഭിരാമൻ വണങ്ങീടും
നിന്മുഖപങ്കജമിഹ കണ്ടതിനാലതിസുഖം
സംഗതസ്സുദിനം ദിനമിതു മമ.
ധീരൻ സുകൃതിജനാധീരൻ നയവിനയാധാരൻ
ധർമ്മജനത്യുദാരൻ
വീരൻ വൃകോദരനാം സ്വൈരം വസിക്കുന്നില്ലീ?
സഹജാവപി സഹജാമലഗുണഗണമഹിതാ തവ
ദയിതാപി ച കുരുവര.'

അർജ്ജുനൻ:

'നാഥ ഭവച്ചരണദാസരാമിജ്ജനാനാ-
മേതാകിലും വരുമോ ബാധാ?
വീതശങ്കമെല്ലാരും ജാതാനന്ദം വാഴുന്നു
ശരണാഗതഭരണാവഹിതം തവ
കരുണാമൃതമരുണാംബുജലോചന.
വന്ദേ തവ പാദാരവിന്ദേ സതതം
സുരവൃന്ദേശഗിരീശാദിവന്ദ്യ.'

ശ്രീകൃഷ്ണൻ:

'കുരുക്കളുടെ മകുടേ സ്ഫുരിക്കും രത്നമേ നീയിഹ
വസിക്ക ചിരമെന്നോടുകൂടെ രമിക്ക;
ചലിക്കും നളിനീദളമദ്ധ്യേ ലസിക്കും
ജലബിന്ദുപോലെ വിലസുന്നൊരു നരജന്മനി
നല്ലൊരു സുഖമെന്നുള്ളു സ്വപ്നം സഹ മരുവുക'

കമലവിമലമണിപരശ്ശതങ്ങളും
വിമലസൂക്ഷ്മയൊടു ധരിച്ചുള്ളതും
രംഗിതരംഗിതമംഗമിണങ്ങുമസംഖ്യം
ജനങ്ങളെല്ലാം ഘനകല്പിതം.'

സന്താനഗോപാലം.

'കല്യാണസംഗിയണിഞ്ഞീടുമുല്ലാസശാലിനി
കല്യാണഗുണമോഹിനി
പഞ്ചബാണനമ്പിടുന്ന പുഞ്ചിരിയും ചാരു
ചഞ്ചലമാമപാംഗവും ചില്ലികളിത്തിരവും
നീണ്ടിരുണ്ട ചുരുണ്ടൊത്ത കുന്തളവും കാതിൽ
വിണ്ടുമാഭപൂണ്ടിടുന്ന കങ്കണങ്ങളും
മിന്നൽപോലെ മിന്നീടുന്ന രൂപമതെല്ലാം കണ്ടു
മന്നവന്മാരെ പൂണ്ടു നിന്നു നേരെ.'

രുക്മാംഗദചരിതം.

ഇതേ വരികൾ തന്നെ വടക്കൻ രുക്മാംഗദചരിതത്തിലും കാണുന്നു. ലിപികരപ്രമാദമായിരിക്കാം. തൽകർത്താവാരെന്നു നിശ്ചയമില്ല.

## ഇരട്ടക്കുളങ്ങര വാരിയർ.

അമ്പലപ്പുഴക്ഷേത്രത്തിനു പടിഞ്ഞാറു് കടൽത്തീരത്തിനടുത്തു് ഇരട്ടക്കുളങ്ങര എന്നൊരു ശിവക്ഷേത്രമുണ്ടു്. ആ ക്ഷേത്രത്തിനു തൊട്ടു കിഴക്കുവശത്താണു് ഇരട്ടക്കുളങ്ങര വാരിയവും പുരയിടവും. ആ വാരിയം ഇപ്പൊഴുമുണ്ടു്. കൊല്ലവർഷം പത്താംശതകത്തിൽ അവിടെ പരമഭക്തനായ ഒരു വാരിയർ ജീവിച്ചിരുന്നു. അപണ്ഡിതനായിരുന്നെങ്കിലും, അദ്ദേഹം രചിച്ചിട്ടുള്ള കിരാതംകഥയ്ക്കുള്ളിടത്തോളം പ്രചാരം അപൂർവം ചില കഥകൾക്കേ ലഭിച്ചിട്ടുള്ളു.

സാഹിത്യവിഷയകമായി എന്തെല്ലാം ന്യൂനതകൾ ഉണ്ടായിരുന്നാലും, കിരാതം ഭക്തിരസസമ്പൂർണ്ണമായിരിക്കുന്നു.

അർജ്ജുനന്റെ തപസ്സ്:—

'ഗൗരീശം മമ കാണാകേണം
ഗുരുതരതരമാം തിരുമെയ് മുഴുവൻ
ഗൗരി വിരിഞ്ച പുരന്ദരമുഖ്യ
സുരാസുരസേവിതചരാചരവന്ദ്യം. (ഗൗരീശം)

ചടിലത്തിങ്കളും ജടമുടിയിടയിൽ സുര-
തടിനിയും കൊടിയ പന്നഗമണിയും
മട്ടമലർശരൻ തന്റെ പട്ടത വേർപെട്ടതെന്നതു
നിടിലതടമതിൽ തെളിഞ്ഞിടും ചോര വിളങ്ങുന്ന (ഗൗരീശം)

കന്തളഭരേണ നീ കാന്തമുഖാംബുജം
ഹന്ത മറയ്ക്കുന്നതെന്തേ?
കാന്തേ പദാംബുജം നോക്കി നില്ക്കുന്നിതോ?
പൂന്തേന്മൊഴി കമനി നോക്കേണമെന്നെ'

സാധാരണ കഥകളികൃത്തുകളെപ്പോലെ നവോ്‌ഢയെ കൊണ്ട് പച്ചത്തെറി പറയിക്കാതിരുന്ന ഈ കവിരസജ്ഞൻ തന്നെയാണ്. ഇതിലെ കവിതയിൽ ഗ്രാമ്യമായൊന്നും കാണുന്നില്ലെന്ന് ഭാഷാചരിത്രകാരൻ പറഞ്ഞിരിക്കുന്നത് പക്ഷേ മുഴുവനും വായിച്ചു നോക്കാഞ്ഞതുകൊണ്ടായിരിക്കണം.

## പുലപ്പാക്കര നമ്പൂരിപ്പാട്.

ഇദ്ദേഹത്തിന്റെ സ്വദേശം വടക്ക് പൊന്നാനിക്കു സമീപം എടപ്പാഴ്‌ദേശത്താണ്. ജീവിതകാലം നിശ്ചയിക്കാൻ തരമില്ല. പത്താം ശതകത്തിലാണെന്നു പറയാം. അദ്ദേഹത്തിന്റെ കൃതിയായ വ്യോമാസുരവധം വളരെ പ്രസിദ്ധമല്ല. ഒരു ഖണ്ഡകംമാത്രം ഉദ്ധരിക്കുന്നു.

'ഏവം പറഞ്ഞു നിജ ഭാവം പകർന്നു വസു-
ദേവം ഹനിപ്പതിനൊരുച്ചു—അവനുടൻ വിറച്ചു
അസിയതു ധരിച്ചു—അതുസമയമിഹ
മുനിയുമതികരുണ കലരുമൊരു മധുര-
ഗിരമധികമിതി വദിച്ചു.
കഷ്ടം ഭവാനുടയ ദുഷ്ടപ്രവൃത്തികളിതൊക്കും
ഉന്നം വരുവതല്ല—ശത്രുവിവരല്ല—സത്യ-
മിതു ചൊല്ലാം—ഭീമബലമുടയ ബലരാമനുടെ
സഹജനതിധീമാൻ—നിനക്കു രിപുവല്ലേ.
ശിഷ്യൻ പറഞ്ഞ മൊഴി കേട്ടൊരു നേരമവ-
നൊട്ടൊട്ടു ശാന്തത ഭവിച്ചു—അസി സപദി
വച്ചു—ഋഷി ദിവി ഗമിച്ചു—തദനു നിജ സഹായ-
രൊത്തുമവരുടെ രമണിമാരൊത്തും വിരവിനൊടു
വിപിനമതിലണച്ചു'

## അമൃതശാസ്ത്രികൾ.

ഇദ്ദേഹം പാലക്കാട്ടുകാരനായ ഒരു തമിഴ്ബ്രാഹ്മണനായിരുന്നു. തൽകൃതിയായ ലവണാസുരവധം അദ്ഭുതാവഹമാണ്. കവിതാരീതി കാണിപ്പാൻ ഒരു പദം മാത്രം ഉദ്ധരിക്കാം.

൯൭൫-ൽ ജനിച്ചു; നാല്പത്തിയെട്ടു കൊല്ലമേ ജീവിച്ചിരുന്നുള്ളു. പ്രസ്തുത കൃതി അപ്രകാശിതമാണ്.

ദാക്ഷിണാത്യഭോജനെന്ന് അഖിലഭാരതപ്രശസ്തനായ സ്വാതിതിരുനാൾ തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചു കൊടുത്തതാണ് വിദ്വാൻ കുറുപ്പെന്ന സ്ഥാനം. ഇക്കവിയുടെ പുത്രനായിരുന്ന ചവറയിൽ പുതുക്കാട്ടുമഠത്തിൽ കൃഷ്ണനാശാനും ഒരു നല്ല വിദ്വാനായിരുന്നു.

വിദ്വാൻ കുറുപ്പിന്റെ കൃതിയായ അദ്വൈതാനന്ദം കിളിപ്പാട്ടിൽനിന്നും ഇദ്ദേഹത്തെപ്പററി ചില സംഗതികൾ മനസ്സിലാക്കാം.

'ദാസനാമെന്മനോവാസനയെ ഭക്തി
ഭാസുരയാക്കിച്ചമച്ച കൃപാനിധി,
ഭൂസുരന്മാരിലഗ്രേസരനീശപാദോ-
പാസനാതൽപരൻ കേശവൻതന്നുടെ
ഭാസമാനശ്രീപദസരോജാന്തര-
പാംസുനാ നിർമ്മലേ മനോദർപ്പണേ
വാസുദേവൻ പ്രതിഭാസിക്കണം സദാ.
കംസാരിസേവനതൽപരൻ കൃഷ്ണാഖ്യ-
ദേശികൻതന്നെയും സഞ്ചിന്തയാമി ഞാൻ'

ഇതിൽനിന്ന് ആദ്ധ്യാത്മികഗുരു കേശവൻപോററിയും ലൌകികവിദ്യാഗുരു വൈദ്യനിക്ഷേപസംഗ്രഹത്തിന്റെ കർത്താവായ ചവറയിൽ പുതുക്കാട്ടുമഠത്തിൽ കൃഷ്ണനാശാനുമായിരുന്നു എന്നു കാണാം. ആശാന്റെ ഭാഗിനേയിയെയാണ് വിദ്വാൻ കുറുപ്പ് വിവാഹം ചെയ്തത്.

അദ്വൈതാനന്ദം രചിക്കപ്പെട്ടത് ൧൦൧൫-ൽ ആയിരുന്നു.

അണിമംഗലത്തു നമ്പൂരിപ്പാട്.

അണിമംഗലത്തു നമ്പൂരിപ്പാട് പഴശ്ശിയുദ്ധത്തിൽ ഇംഗ്ലീഷുകാരുമായി പിണങ്ങി കാട്ടുപൂകിയ കോട്ടയം കേരളവർമ്മയുടെ ഉററ മിത്രമായിരുന്നു. പഴശ്ശിയുദ്ധകാലത്ത് അദ്ദേഹം കിളിമാനൂർ വന്ന് താമസം തുടങ്ങി. ആംഗ്ലേയരു

മായുള്ള കലഹത്തിൽ അദ്ദേഹം വേലുത്തമ്പിയെ പല വിധത്തിൽ പ്രോത്സാഹിപ്പിക്കയും സഹായിക്കയും ചെയ്തിട്ടുണ്ട്. ധിഷണാശക്തിയിലും വൈദഗ്ദ്ധ്യത്തിലും അദ്ദേഹത്തിനോട് കിടയായി അക്കാലത്ത് അധികംപേരുണ്ടായിരുന്നില്ല. 'വൈശാഖപുരാണം' എന്നൊരു ആട്ടക്കഥ അദ്ദേഹം രചിച്ചിട്ടുണ്ടെന്ന് ഭാഷാചരിത്രകാരൻ പറയുന്നു. എന്നാൽ ആ കൃതി അയ്യൂഴി നമ്പൂരിപ്പാട്ടിലെ വകയായിരുന്നു. അത് അച്ചടിപ്പിച്ചിട്ടുണ്ട്.

### ഇരയിമ്മൻതമ്പി.

ഇങ്ങനെ അശ്വതിതിരുനാൾതമ്പുരാന്റെ കാലത്തിനു ശേഷം അനേകം ആട്ടക്കഥകൾ ഉണ്ടായെങ്കിലും ഒന്നാംകിടയിലുള്ളവ ചുരുക്കമായിരുന്നു. ദാക്ഷിണാത്യഭോജനെന്നും നരസിംഹാവതാരമെന്നും അറിയപ്പെട്ടിരുന്ന സ്വാതിതിരുനാൾ മഹാരാജാവിന്റെ കാലത്താണ് സംഗീതസാഹിത്യങ്ങളുടെ മധുരമായ സമ്മേളനംകൊണ്ട് കണ്ണിനും കരളിനും ഒരുപോലെ ആനന്ദദായകമായ ആട്ടക്കഥകൾ ആവിർഭവിച്ചത്. ആട്ടക്കഥാകാരന്മാരുടെ കൂട്ടത്തിൽ എന്നല്ല കേരളീയകവികളുടെ കൂട്ടത്തിൽ ഇരയിമ്മൻതമ്പിക്കുള്ള സ്ഥാനം അദ്വിതീയമാകുന്നു. തമ്പിയുടെ ഒരു പദം എങ്കിലും തോന്നാത്ത കുലാംഗനമാർ ഈ അടുത്ത കാലംവരെ ഉണ്ടായിരുന്നോ എന്ന് സംശയമാണ്.

ഇരയിമ്മൻതമ്പിയുടെ സാക്ഷാൽ പേര് രവിവർമ്മൻ എന്നായിരുന്നു. 'ഇരയിമ്മൻ' എന്നതു് കേവലം ഓമനപ്പേരായിരുന്നുവെന്നും പറഞ്ഞുകൂട. അദ്ദേഹത്തിന്റെ മാതാവും കാർത്തികതിരുനാൾതമ്പുരാന്റെ അനുജനായ മകയിരംതിരുനാൾ രവിവർമ്മതമ്പുരാന്റെ മകളുടെ മകനായിരുന്നതിനാൽ, മാതാമഹിക്കും മാതാവിനും 'രവിവർമ്മൻ' എന്നു വിളിക്കാൻ സങ്കോചമുണ്ടായിരുന്നതുകൊണ്ടായിരിക്കണം അതിനെ 'ഇരയിമ്മൻ' എന്നാക്കിയതു്.

ഇരയിമ്മൻതമ്പിയുടെ മാതാമഹി തിരുവനന്തപുരത്ത് ആണ്ടിയിറക്കത്തുള്ള പുതുമനഅമ്മവീട്ടിലെ ഒരംഗമായിരുന്നു. രവിവർമ്മതമ്പുരാൻ ആ സ്ത്രീരത്നത്തിന്റെ അനുജത്തിയെ



വിദ്വദ്ഗായക മഹാകവി,

**ഇരയിമ്മൻ തമ്പി.**

ക്കുടെ പട്ടും പരിവട്ടവും ഇട്ടിരുന്നു. അവർ രണ്ടുപേരും യാതൊരു മത്സരബുദ്ധിയും കൂടാതെ തമ്പുരാനെ പരിചരിച്ചു വന്നു. ധർമ്മരാജാവിന്റെ ആശ്രിതന്മാരിൽ ഒരാളായിരുന്ന നടുവിലെ കോവിലകത്തു കേരളവർമ്മതമ്പാൻ—അഥവാ—ശാസ്ത്രിത്തമ്പാനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്.

രവിവർമ്മൻതമ്പി ൯൫൮ തുലാമാസത്തിൽ പൂരുരുട്ടാതി നക്ഷത്രത്തിൽ ജനിച്ചു. ജനനസ്ഥലം കോട്ടയ്ക്കകത്തു കിഴക്കേമഠം ആയിരുന്നു. ഏഴാമത്തെ വയസ്സിൽ വിദ്യാഭ്യാസം തുടങ്ങി. മൂത്താട്ടു ശങ്കരൻഇളയതിന്റെ അടുക്കലാണ് സംസ്കൃതം അഭ്യസിച്ചത്. ധിഷണാശാലിയായിരുന്നതിനാൽ പതിനാറു വയസ്സു തികയുംമുമ്പുതന്നെ അദ്ദേഹം കാവ്യനാടകാലങ്കാരങ്ങളും തർക്കവ്യാകരണാദി ശാസ്ത്രങ്ങളും വായിച്ച് ഒരു നല്ല വിദ്വൽകേസരിയായ്ത്തീർന്നു.

പതിന്നാലാമത്തെ വയസ്സിൽ ഒരു ശ്ലോകം രചിച്ച് കാർത്തികതിരുനാൾ തമ്പുരാന് അടിയറ വച്ചു. അവിടുന്ന് ഉള്ളുകൊണ്ടു സന്തോഷിച്ചുവെങ്കിലും ഇത്ര ചെറുപ്പത്തിലേ കവിതാരചനയിൽ ഏർപ്പെട്ടുപോയാൽ പഠിത്തത്തിൽ അമാന്തം വന്നുപോയെങ്കിലോ എന്നു വിചാരിച്ച് 'കവിതയെഴുത്ത് കുറച്ചുകൂടി പഠിച്ചിട്ടാവാം' എന്ന് നീരസഭാവത്തിൽ കല്പിച്ചുവത്രേ. ൯൭൩-ൽ ധർമ്മരാജാവ് നാടുനീങ്ങി. എന്നാൽ അതിനുമുമ്പുതന്നെ ഈ ബാലന് നിത്യച്ചെലവിൽനിന്ന് അടുത്തൂൺ പതിച്ചുകൊടുത്തിരുന്നു. പിന്നീട് അവിട്ടംതിരുനാൾ തമ്പുരാനാണ് നാടു വാണത്. അവിടുന്നും തമ്പിയ്ക്കു ചില പതിവുകൾ ഏർപ്പെടുത്താതിരുന്നില്ല. ൯൮൬-ൽ ആയില്യംതിരുനാൾ റാണി ഗൌരി ലക്ഷ്മീഭായി തിരുമനസ്സുകൊണ്ട് രാജ്യഭാരമേററു. ൯൮൮-ൽ ശ്രീവഞ്ചിരാജവംശസംവർദ്ധിനിയായ ആ തമ്പുരാട്ടി തിരുവയർ വാണ് സ്വാതിതിരുനാൾ തമ്പുരാനെ പ്രസവിച്ചു. ൯൯൦-ൽ ഉത്രംതിരുനാൾ തമ്പുരാനും അവതരിച്ചു. രണ്ടു വർഷം കഴിഞ്ഞപ്പോൾ ആ റാണിയുടെ കനിഷ്ഠസഹോദരിയായ ഗൌരി പാർവ്വതീഭായി തിരുമനസ്സുകൊണ്ട് രാജ്യഭാരം ഏററു.

ജ്ഞാത്വാ ഭാസ്യത്യഭീഷ്ടം സ്വയമഖിലമപി
    സ്വാമിനീത്യാത്തമൌനേ
ചിത്തേ/പ്യാശാമശാന്താം പ്രതിദിനവിവശാം
    വീക്ഷ്യ മേ സാഹിതീയം
അദ്യാഹം സാധയിഷ്യാമ്യഭിമതമയി തേ
    മാ വിഷീദേതി ചൈനാ-
മാശ്വാസ്യ ത്വാമുപേതാം വിദുഷി തവ പരം
    പക്ഷപാതോ ഹ്യമുഷ്യാം.'

എന്നും,

'അമ്മേ പാർവതിദേവി ലോകമഖിലം
    രക്ഷിച്ചുകൊണ്ടേററവും
സമ്മോദേന നദീതടാലയമതിൽ
    സ്വൈരം വസിക്കും ശിവേ
ചെമ്മേ നിന്തിരുമേനി കണ്ടു തൊഴുവാൻ
    വാഞ്ഛിച്ചു വാഴുന്ന ഞാൻ
എന്മേലൻപു കലർന്നു വന്നു നയനാ-
    നന്ദം വളർത്തീടണം.'

എന്നും,

'പ്രാചീനാവനിഭൃദ്ഭവോ യദുദയോ
    യോ/സൌ രവിർന്നാമതോ
ജായാസ്മ്യസ്യ ഭിദോ ഭവാപി സതതം
    രാജ്ഞിത്വയാലംകൃതാ;
തേജസ്ഫൂർത്തി സുവർണ്ണഭാസുരയശ-
    ശ്ശുഭ്രാംശുകൈസ്ത്വാദൃശോ-
പ്യേഷത്വദ്വസനേന മേ പ്രിയതമാ
    നാലംകൃതാ കിം കൃതാ.'

എന്നും അദ്ദേഹം ഓരോരോ അവസരങ്ങളിൽ പാർവതീറാണി തിരുമനസ്സിലേക്ക് അയച്ചിട്ടുള്ള ശ്ലോകങ്ങളിൽ നിന്നും തമ്പിയ്ക്കു കൊട്ടാരത്തിൽ മുമ്പുണ്ടായിരുന്ന സ്വാതന്ത്ര്യം അക്കാലത്തു കുറെ ശിഥിലമായിപ്പോയി എന്ന് സംശയിക്കാൻ വഴിയുണ്ട്.

൯൯൭-ൽ വെങ്കിട്ടരായർ ദിവാനും, കേണൽ മൺറോ റസിഡണ്ടുമായിരുന്ന കാലത്തു് തിരുവനന്തപുരത്തു് ഒരു മുറജപം നടന്നു. അതിനെപ്പററി തമ്പിയെഴുതിയതാണു് താഴെ ഉദ്ധരിച്ചിരിക്കുന്ന ശ്ലോകം.

'ഇന്ദ്രൻ വഞ്ചീശപാലൻ ഗിരമമരഗുരു ദിവാൻ
    വെങ്കിടാര്യൻ നിനച്ചാൽ
പിന്നെ ശ്രീപത്മനാഭൻ സുരതരുസുരഭീ
    പാർവ്വതീരാജ്ഞി സാക്ഷാൽ
വെള്ളാനപ്രൗഢരാണീ ദ്വിജവർകളും ബുധ-
    ന്മാർക്കമിങ്ങേററമില്ലാ
സ്വർഗ്ഗം ഭൂർല്ലോകമത്രേ പ്രഥമനാമതിനെക്കാളും
    വിശേഷം വിശേഷം.'

ഈ റാണിയെയും സ്വാതിതിരുനാൾ തമ്പുരാനെയും മാർത്താണ്ഡവർമ്മ ഇളയതമ്പുരാനെയും സ്തുതിച്ചു് അദ്ദേഹം രചിച്ചിട്ടുള്ള അതിമനോഹരമായ കുമ്മി താഴെ ചേർക്കുന്നു.

'ശ്രീമദനന്തപുരത്തിൽ വാഴും ശ്രീപത്മനാഭന്റെ പാദപത്മം
നാമിന്നു ചിന്തിച്ചു പാർവ്വതീറാണിയെ നാമിച്ചു വാഴ്ത്തി
കുമ്മിച്ചീടേണം—സഖി—വന്ദിച്ചു കുമ്മിയടിച്ചീടേണം.
ലോകം നടത്തുന്ന സന്താനവല്ലി—ലിന്ദു
മുഖമാരെ നിങ്ങളും വന്നീടുവിൻ
കരുണജാലം—കിളിമൊഴി—കൈകളിൽ താളം-
പിടിച്ചു തിരശീലം—ഗുരുപാദപങ്കജമൂലം
നിനച്ചു നാം—രംഗത്തിൽ മൃദംഗധ്വനി
സംഗീതവിദ്യാഘോഷത്തോ—ടുല്ലാസത്തിൽ കുമ്മി
യടിച്ചീടേണം—നല്ല മേളത്തിൽ കുമ്മിയടിച്ചീടേണം.
കല്പകവല്ലി ചേരൽക്കലാതേ—സഖി
ശർമ്മപ്രദാതാക്കൾ കലാപവതി
ഉല്പലമാലേ—നടനത്തിലുത്സൃംഗശീലേ—വഞ്ചീശപതി
കളിപ്പാട്ട മാലേ—അരിമ്പും കരടപ്പുതുപ്പോലെ—നിറഞ്ഞു മോദം
ചൊല്ലേണ്ടിന കല്പദ്രുമമല്ലും തുണയല്ലും കില-
കല്പറിയാതം വളർത്തീടുവാൻ—ഇന്നു
ശില്പമായു് കുമ്മിയടിച്ചീടേണം.
നമ്മെ ജനമാരെല്ലാം രചിച്ചിരുന്നു—വാണി
[illegible]

ഈ കുമ്മി ഇരയിമ്മൻതമ്പിയുടെ 'മണിപ്രവാളപദങ്ങൾ' എന്ന പേരിൽ പ്രകാശിതമായ 'ഒരു പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

പാർവ്വതിറാണിയുടെ കാലത്തു് തമ്പിയുടെ ധനസ്ഥിതി ശോഭനമായിരുന്നില്ലെന്ന്,

'അപാരദാരിദ്ര്യസമുദ്രപൂര-
പ്രതാപദീനസ്യ മമാവലംബം
നൃപാലചൂഡാദൃതപാദകേ തേ
കൃപാലവം കേവലമസ്മദേഹം.'

എന്ന് ഒരു ശ്ലോകത്തിലും,

'മഹീപതേ ഭഗവതോപമാനം
മഹാപുരാണം ഭവനം മദീയം
നോക്കുന്നവർക്കാകെ വിരക്തിയുണ്ടാം;
അർത്ഥങ്ങളില്ലെന്നൊരു ഭേദമുണ്ട്.'

എന്നിങ്ങനെ സ്വാതിതിരുമനസ്സിലേയ്ക്കും ഓരോ ശ്ലോകം അടിയറ വച്ചിട്ടുള്ളതിൽനിന്ന് ഊഹിക്കാം. എന്നാൽ അദ്ദേഹത്തിന്റെ ജനയിത്രിയുടെ വൈമാത്രുകസഹോദരനും ശ്വശുരനും ആയിരുന്ന കൃഷ്ണൻതമ്പിയുടെ ഭാഗിനേയനായ ഉമ്മിണിത്തമ്പി ബാലരാമവർമ്മമഹാരാജാവിന്റെ മന്ത്രിയായിരുന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ധനസ്ഥിതി മോശമായിത്തീർന്നതു് അതിനെത്തുടർന്നുണ്ടായ രാഷ്ട്രീയസംഭവങ്ങളാലായിരിക്കണം. ഉമ്മിണിത്തമ്പിയുടെ നിഷ്കാസനംമുതല്ക്കു് സ്വാതിതിരുനാൾ തമ്പുരാന്റെ കാലംവരേയ്ക്കു് തമ്പിയുടെ കുടുംബം രാജകുടുംബത്തിന്റെ അപ്രീതിക്കു പാത്രമായിരുന്നുവെന്നു വിചാരിക്കാനാണു് ന്യായം കാണുന്നതു്. എന്തായിരുന്നാലും ഇരയിമ്മൻതമ്പി പാർവ്വതീറാണിയുടെ പ്രീതി സമ്പാദിക്കാൻ വളരെ ശ്രമപ്പെട്ടുകാണുന്നുണ്ട്. അദ്ദേഹത്തിന്റെ ശ്രമത്തിനു പരിപൂർണ്ണഫലപ്രാപ്തി അടഞ്ഞതു് സ്വാതിതിരുനാൾ തമ്പുരാന്റെ കാലത്തായിരുന്നു.

പാർവ്വതീറാണി തിരുമനസ്സുകൊണ്ടു് ആറാറങ്ങൽ എഴുന്നള്ളിയപ്പോൾ ഇക്കവി അല്പദൂരം പിന്തുടർന്നിട്ട് തിരിച്ചുപോന്നു

രചിച്ച് ഇരുകൈകളിലും കൊടുക്കയും തമ്പി ആ ശ്ലോകങ്ങളുടെ താല്പൎയ്യം ആ സഭയിൽ വച്ചുതന്നെ പറഞ്ഞതിനു പുറമേ പെട്ടെന്നു നിൎമ്മിച്ച രണ്ടു സംസ്കൃതശ്ലോകങ്ങൾ ആ ശാസ്ത്രികൾക്കു കൊടുത്തു് അവരെ മടക്കുകയും ചെയ്തുവെന്നും പ്രസന്നനായ തമ്പുരാൻ രണ്ടു കൈക്കും അട്ടത്തോടെ വീരശൃംഖല സമ്മാനിച്ചുവെന്നും ഭാഷാചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

൧൦൩൧-ാമാണ്ട് കൎക്കടകമാസത്തിൽ ഈ മഹാകവി ദിവംഗതനായി.

രവിവൎമ്മൻ തമ്പിയെപ്പോലുള്ള പ്രൗഢകവികൾ കേരളത്തിൽ മുമ്പും പിമ്പും അധികമുണ്ടായിട്ടില്ല. ശബ്ദങ്ങളുടെ മസൃണമായ ബന്ധം, അൎത്ഥപുഷ്ടി, ആശയഗാംഭീൎയ്യം, രസപൗഷ്കല്യം മുതലായ സകല ഗുണങ്ങളും തമ്പിയുടെ കവിതാദേവിയെ അലങ്കരിക്കുന്നു. അദ്ദേഹത്തിന്റെ സംസ്കൃതശ്ലോകങ്ങളെ അപേക്ഷിച്ച് ഭാഷാശ്ലോകങ്ങൾക്ക് രചനാഭംഗിയും മററും കുറവാണെന്ന് മഹാകവി പരമേശ്വരയ്യർ പറയുന്നു. എന്നാൽ ഭാഷാശ്ലോകങ്ങൾ രചിക്കേണ്ട ആവശ്യം അദ്ദേഹത്തിന് അധികമായി നേരിട്ടിട്ടില്ലെന്നും, കവിതകളിൽ അധികഭാഗവും ഗാനങ്ങളാണെന്നും നാം ഓൎക്കേണ്ടതാണ്.

സംഗീതസാഹിത്യങ്ങളുടെ ഹൃദ്യമായ പരസ്പരസമ്മേളനം കൊണ്ടു സുമധുരമായിരിക്കുന്ന അദ്ദേഹത്തിന്റെ മണിപ്രവാളപദങ്ങളോടു കിടപിടിക്കത്തക്കവണ്ണമുള്ള പദങ്ങൾ സ്വാതിതിരുനാൾതമ്പുരാൻപോലും രചിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ആ രണ്ടു കവിസാൎവ്വഭൗമന്മാർ തമ്മിൽ ഏതദ്വിഷയകമായി സൗഹാൎദ്ദസമ്മിളിതമായ ഒരു മത്സരം നടന്നുകൊണ്ടിരുന്നുവെന്നാണ് കേൾവി. തിരുമനസ്സുകൊണ്ട് ഒരു മണിപ്രവാളപദം നിൎമ്മിച്ചു കഴിഞ്ഞാൽ ഉടനെ തമ്പിയെക്കാണിക്കയും തമ്പിയോട് അതുപോലൊന്നു രചിക്കാൻ ആജ്ഞാപിക്കയും ചെയ്യാറുണ്ടായിരുന്നത്രേ. ആ അവസരങ്ങളിലൊക്കെ തമ്പിക്കാണ് വിജയം സിദ്ധിക്കാറുണ്ടായിരുന്നതെന്ന് പഴവന്മാർ പറഞ്ഞുവരുന്നു. അതുകൊണ്ട് തമ്പിയെ ഒന്നു തോല്പിക്കതന്നെ വേണം എന്നു തീൎച്ചപ്പെടുത്തിക്കൊണ്ട് അവിടുന്ന്

'പഞ്ചബാണൻ തന്നുടയ' എന്ന പദം രചിച്ചു തമ്പിയെ കാണിച്ചു. തമ്പിയും അതേ രാഗത്തിൽതന്നെ,

'പ്രാണനാഥനെനിക്കു നല്കിയ പരമാനന്ദരസത്തെ' എന്ന ശൃംഗാരപദം നിർമ്മിച്ചു. ആ ഗാനത്തോളം മധുരമായ ഒരു ശൃംഗാരപദം ഇതേവരെ ഭാഷയിൽ ആരും രചിച്ചിട്ടില്ലെന്നു നിസ്സംശയം പറയാം. അതു് പച്ച ശൃംഗാരമായിപ്പോയെന്നു് ഇന്നത്തെ ചില പരിഷ്കാരികൾ പറയുമായിരിക്കാം. അങ്ങനെ ആണെങ്കിൽ ജയദേവരുടെ ഗീതാഗോവിന്ദത്തിനും ആ ദൂഷ്യമുണ്ടല്ലോ. അതുപോലെ തന്നെ 'ഒരുനാൾ നിശി- ചെയ്ത ലീലകളൊരിക്കലും എറി മറക്കുമോ സഖി' എന്ന പദവും അത്ഭുതരമായ സാഹിത്യഭംഗി നിറഞ്ഞതാണു്. ഈ ശൃംഗാരപദങ്ങളെല്ലാം വഞ്ചിരാജാവിന്റെ വിരഹിണിയായ പത്നി സഖിയോടു പറയുന്നതായിട്ടാണു് രചിക്കപ്പെട്ടിരിക്കുന്നതു്.

ഈ കവികോകിലത്തിന്റെ മധുരഗാനങ്ങൾ അദ്ദേഹം മരിക്കുന്നതിനു് രണ്ടു കൊല്ലങ്ങൾക്കു മുമ്പു് അതായതു് ൧൦൨൦-ൽ "പണ്ടാരവകയിൽനിന്നു് അനുവാദം വാങ്ങി തിരുവനന്തപുരത്തു പടിഞ്ഞാറെത്തെരുവിൽ പുന്നയ്ക്കൽവീട്ടിൽ കണക്കു കുമാരൻ മാത്താണ്ഡൻ ഉണ്ടാക്കിച്ചിരിക്കുന്ന കേരളവിലാസം അച്ചുക്കൂടത്തിൽ" അച്ചടിക്കപ്പെട്ടു. അതിന്റെ പകർപ്പുകൾ കിട്ടാൻ ഇപ്പോൾ പ്രയാസമാണു്.

മണിപ്രവാളകീർത്തനങ്ങളിലും ഒന്നു രണ്ടെണ്ണം ഇവിടെ പകർത്താം.

ശ്രീരാഗം ചെമ്പട.

പ. കരുണചെയ്‌വാനെന്തു താമസം? കൃഷ്ണ!
കഴലിണ കൈതൊഴുന്നേൻ! (കരുണ)

അ. പ. ശരണാഗതന്മാർക്കിഷ്ട—വരദാനം ചെയ്തു ചേർന്ന
ഗുരുവായുപുരം തന്നിൽ മരുവുമഖില
ദുരിതഹരണ ഭഗവൻ (കരുണ)

ച. (൧) താരിൽതന്വീകടാക്ഷം ചാരത്തു ചേർന്ന പക്ഷം
പൂരത്തിങ്ങിതനോരോരോ ഘോരത്തിൽ നിന്നാലും
ചാരത്തുവന്നുപചാരത്തിൽ സേവിച്ചാലും
പാരിൽ തിങ്ങിന തവ പരമപൂരുഷ ന തല്പ ഭക്തമെല്ലം (കരുണ)

അദ്ദേഹത്തിന്റെ പാൎത്ഥസാരഥിസ്തവം, എഴുത്തച്ഛന്റെ 'നിരന്ന പീലികൾ നിരക്കവേ കുത്തി' എന്നതിന്റെ വിവൎത്തനമാണെങ്കിലും ഭംഗിയായിട്ടുണ്ട്.

'പാരീരേഴാംമമത്തിന്നതിസ്സുഭഗതരകാരയാൽ നാരായവരാം
കാരുണ്യാംബുരാശി നാരായണനുടെ ചരണാംഭോജമാരാധ്യ നിത്യാം
താരാർമാതിൻവിലാസത്തിനു ധാമതയായ വഞ്ചിനാഥീന്ദ്രൻ
പാരാവാരം ചുഴന്നീടിന ധരണിധരകല്പമാംകല്പമസ്തു.'

ദിവ്യം കിഞ്ചന വെള്ളമുണ്ടൊരുമുറിസ്സോമൻ കരപ്പും ഗളേ
പാൎത്താൽ നല്ലുടയാളമുള്ള കരമുണ്ടെട്ടില്ലഹോ പിന്നെയും
തോലന്യേ തുണിയില്ല തെല്ലുമരയിൽ കേളേറവുമാറുമെഴും
പോററീ നിന്റെ ചരിത്രമത്ഭുതമഹോ! ഭക്ത്യായ തുഭ്യം നമഃ.

എന്നിങ്ങനെ അപൂൎവം ചില ഭാഷാശ്ലോകങ്ങളേ തമ്പി രചിച്ചിട്ടുള്ളു. അവയ്ക്കൊന്നിനും അദ്ദേഹത്തിന്റെ സംസ്കൃതശ്ലോകങ്ങൾക്കുള്ളിടത്തോളം അൎത്ഥഗാംഭീൎയ്യമില്ലെന്നു സമ്മതിക്കാമെങ്കിലും, അവ തീരെ രസശൂന്യങ്ങളാണെന്നു പറയാവുന്നതല്ല.

### തമ്പിയുടെ ഭാഷാകൃതികൾ.

൧. ഒററശ്ലോകങ്ങൾ, ൨. കീൎത്തനങ്ങൾ, ൩. മണിപ്രവാളപദങ്ങൾ, ൪. വൎണ്ണങ്ങൾ, ൫. മുറജപ്പാന, ൬. സുഭദ്രാഹരണം തിരുവാതിരപ്പാട്ട്, ൭. നവരാത്രിപ്രബന്ധം, ൮. ഉത്തരാസ്വയംവരം ആട്ടക്കഥ, ൯. കീചകവധം ആട്ടക്കഥ, ൧൦. ദക്ഷയാഗം ആട്ടക്കഥ, ൧൧. രാസക്രീഡ കിളിപ്പാട്ട്, ൧൨. വാസിഷ്ഠം കിളിപ്പാട്ട് ഇവയാകുന്നു.

മുറജപ്പാന:—

൯൯൨-ൽ നടന്ന മുറജപത്തെയാണ് ഇതിൽ വിവരിച്ചിരിക്കുന്നതു്. അതിലെ ലക്ഷദീപവൎണ്ണന താഴെ ചേൎക്കുന്നു.

ഉത്തരായണസംക്രമദിവസത്തിൽ ഉത്തമലോകദീപവും വന്നഹോ
ചന്തമേറുന്ന ദീപം കൊളുത്തീടുവാൻ പന്തിയിലുള്ളവരെല്ലാം ചുററപ്പെട്ടു

വർഷകാലത്തു നാനാനദീജലം വാരിധിതന്നിൽ വന്നുചേരുംപോലെ
ഹർഷംപൂണ്ടുള്ള നാനാജനങ്ങളുമാബാലവൃദ്ധം വന്നു നഗരത്തിൽ.
ശ്രീപതിയുടെ ദിവ്യോത്സവത്തെയും ഭൂപതിയുടെ പൂർണ്ണഭാഗ്യത്തെയും
ഭൂമിവാസികൾക്കുള്ള ഭോഗത്തെയും പുണ്യശാലികൾ തന്റെ ഘോഷത്തെയും
ഏകകാലത്തു കാണ്മതിന്നാഗ്രഹമെന്നപോലെ രജനിയും വന്നിതു.
നവ്യ ജ്യോതി ജാലങ്ങളനേകം നല്ല ഗോപുരമുഖ്യങ്ങൾകം പൂക്ക
തിണ്ണിയുണ്ടു വന്നു കണ്ണപ്പുറകേ ഇങ്ങനെ വിദ്യുദ്യന്ത്രങ്ങൾ തെളിച്ചു
തകലെങ്ങും പിരിയാതെ വാണിട്ടും പകലെന്നതാശ്ചര്യമാകുംപ്പോഴും
വഞ്ചിവാസവൻതന്നുടെ രാജ്യത്തിൽ സഞ്ചിതാനന്ദം രാത്രിയിലിക്കാലം
വാരിരാശിയും ശ്രീമദ്ധ്യഭാരതിയെ വരിച്ചിട്ടുവന്നിതു വനികയോ?
ഉല്ലാസത്തോടിവന്നും ജനൗഘമന്നു കല്ലോലമെന്നപോലെ വന്നു മേളിച്ചു.
യാമമൊന്നു കഴിഞ്ഞതാനന്തരം യാമിനീചരകോടിതേജസ്സോടും
ശ്രീമനാളുൻ നരസിംഹമൂർത്തിയാം സ്വാമിയോടുമാമോദമിച്ചു മെല്ലവേ
ശ്രീഗരുഡന്റെ കണ്ഠം കരയേറി ശീവേലിപ്പുരതന്നിലെഴുന്നള്ളി.
തൽസമയോത്സവത്തിന്റെ ഭംഗിയെ വീക്ഷിപ്പാൻ കൗതുകംകൊണ്ടു രാത്രിയും
ലക്ഷദീപങ്ങളുമായിട്ടനേകികൾ തിങ്ങിയൊട്ടുറാതെ വിളങ്ങിതും . . . . . . .
സ്വയംവരണം തിരുവാതിരക്കളിപ്പാട്ട്.

ഇന്ദുകലാഞ്ചലമണിയാമിന്ദ്രസുതൻ മാധവിയാം
സുന്ദരിയിൽ കൊതി പെരുകി ചൂതശരാബ്ധിയിൽ മുഴുകി.
മാധവിയും ഗന്ധഫലം മന്ദതതിയിൽ ചേർന്നതുപോൽ
മാധവനാം കൃഷ്ണനോടും മാന്യനവനോ ചേർന്നവിടെ
പിഞ്ഛമനോജ്ഞ തനുവും കമ്പിതമാം കചഭരവും
അഞ്ചിതമാം കുന്തളവും പുഞ്ചിരിപൂകും മുഖവും
താമരസായതമിഴിയും താർമധുതൂകും മൊഴിയും
കാമകേദാമലതനുവും കാന്തവിലാസാദികളും
ചിത്രപടൻ ദേവന്റെ ഭ്രമമേറ്റം ധ്യാനമതിൽ
ഭയമോടടങ്ങിടചെന്ന് പാണ്ഡുസുതൻ കണ്ടു സദാ.
. . . . . . . . . . . . . . . . . . . . . . . . . . . . . .

നവരാത്രിപ്രബന്ധം.

നാഥനാമക്രിയ ചെം.

ദേവശ്രീവഞ്ചിവസുന്ധരാവാസവനെഴുന്നള്ളുമ്പോൾ
ഭടജനങ്ങൾ മുൻപിലകമ്പടിയോടു നടന്നും
വെണ്മതിയോടെതിരിടുന്ന വെണ്മയോടു കുട പിടിച്ചും
വെഞ്ചാമരജാലമധികം ചാലവേ വീശി
നവ്യമലരും നവമലരും കുറവില്ലാതെ താംബൂലവും
നരവരന്മേൽ പരി നിരവധി ചൊരിഞ്ഞും
വരതരുണീമണികളുടെ കുരവകളും
വീരർ കേകവം വാജികൾ നിനദമിരാജമണിനാദം
ഭേരി മുതൽ വാദ്യഗണങ്ങളിരവം മുഴങ്ങിടവേ

ഭാസ്യം സമസ്തജനഹാസ്യം—നിനച്ചു നിജ മാസ്യം
നമിച്ചു പുനരാശു—വിജിതസ്മരശോഭാ—
വിശദപരിതോഷാ,—ശ്രമസലിലബാഷ്പഭര-
നയനജലമതിലുടനെ മുഴുകി—ബത ലളിതാംഗവേഷാ,
ഗാത്രം വിറച്ചിതതി—മാത്രം കരത്തിലഥ—പാത്രം ധരി-
ച്ചുവിടെനിന്നു—പരിചൊടു നടന്നു—പഥി കിമപി
നിന്നു—ഹരിണരിപുവരസഹിതകരിയിലിറ പോകുമാറു
ഹരിണിയുടെ വിവശത കലർന്നു.
നിശ്വാസ്യ ശീഘ്രമഥ വിശ്വാസ്യ നാഥമപി വിശ്വസ്യ
ചേതസി സുജാതാ—ധൃതിരഹിതചേതാ—ധൃതപു-
ളകജാതാ—സുതസുതനതടെ മണിനികേതനമതിലവളും
ചെന്നു—ഭീതിപരിതാപപരിഭൂതാ.'

ഇത്ര മനോഹരമായ ഒരു ദണ്ഡകം ആട്ടക്കഥകൾ മുഴുവനും പരിശോധിച്ചാൽ കിട്ടുകയില്ല.

സോദരന്റെ ഗൃഹത്തിൽ ഭാജനവും മധുവും കൊണ്ടു ചെന്നു കൊടുപ്പാൻ ശങ്കിതയായ സുദേഷ്ണ പറഞ്ഞതു കേട്ട്, മാലിനി ഞെട്ടുന്നതും, വിവശതയിൽ മുഴുകുന്നതും, തടസ്സം പറഞ്ഞപ്പോൾ പരുഷമൊഴി കേട്ട് അടങ്ങുന്നതും, സമസ്തജനഹാസ്യമായ തന്റെ ദാസ്യം ഓർത്തു ലജ്ജിച്ചു മുഖം താഴ്ത്തുന്നതും, ശ്രമസലിലത്തിലും നേത്രജലത്തിലും മുഴുകുന്നതും, വിറയ്ക്കുന്ന കൈകളിൽ പാത്രവും വഹിച്ചുകൊണ്ട് അവിടെനിന്ന് അല്പം നടന്നിട്ട് ഇടയ്ക്കു നില്ക്കുന്നതും, ഒടുവിൽ ജഗദീശ്വരനെ സ്മരിച്ചും വിശ്വസിച്ചും, സിംഹത്തിന്റെ ഗുഹയിൽ മാൻപേട എന്നപോലെ കീചകന്റെ മണിഗൃഹത്തിൽ പ്രവേശിക്കുന്നതുമൊക്കെ നമുക്കു ചിത്രത്തിലെന്നപോലെ വിശദമായി കാണാൻ കഴിയുന്നു. കവിയുടെ ചിത്രനിർമ്മാണചാതുരി അത്യത്ഭുതകരമായിരിക്കുന്നു. ഇതിലെ ശ്ലോകങ്ങളും അതിമനോഹരമാണ്.

'കാമിനിമാരേ കേൾപ്പിൻ നിങ്ങൾ മാമകവചനം
യാമിനീകരനിതാ വിലസുന്നധികം.
കാമസിതാതപവാരണംപോലെ
നല്ലൊരു വാപി കാമിനിമാരുടെ നളിന-
കരാഞ്ചലമതിലതിചടുലം.
മല്ലികാവല്ലിയായീടുന്നൊരു മന്മഥചാമരജാലം കാൺക.
മലയസമീരണനായീടുന്നൊരു മന്മഥൻ പരിപാലിച്ചീടും
മലർശരൻ തന്നുടെ ശസ്ത്രനികേതം മദ്ധ്യേ
കുസുമിതമദ്ധ്യാരാമം.

